# ഔഷധ വില വർധന എന്തുകൊണ്ട്?

ഡോ. ബി. ഇക്ബാൽ



കേരള ശാസ്ത്രസാഹിത്യ പരിഷത്ത്

വില: ഒരു രൂപ

# ഔഷധ വിലവർധന എന്തുകൊണ്ട്?

അവശ്യമരുന്നുകളുടെയും രോഗപ്രതിരോധ ഔഷധങ്ങളുടെയും വില കഴിഞ്ഞ ഏതാനും മാസമായി ആശങ്കാജനകമായി കുതിച്ചുയരുകയാണ്. കഴിഞ്ഞ പാർലമെൻറ് സമ്മേളനത്തിൽ പെട്രോളിയം–രാസ വകുപ്പ്മന്ത്രി ഔഷധവില 10 മുതൽ 20ശതമാനം വരെ വർധിച്ചിട്ടുണ്ടെന്ന് സമ്മതിക്കുകയുണ്ടായി. എന്നാൽ, പല ഔഷധങ്ങളുടെയും വില 50 മുതൽ 100 ശതമാനം വരെ വർധിച്ചിട്ടുണ്ടെന്നതാണ് യാഥാർഥ്യം.

*പട്ടിക ഒന്ന്*

## ഔഷധ വില വർധന

| | ഔഷധം | അളവ് | പഴയ വില | പുതിയ വില | വർധന ശതമാനം |
|---|---|---|---|---|---|
| 1. | പിപ്പറസിൻ സിട്രേററ് (Piperazine citrate) (വിരശല്യത്തിന്) | 30 മി.ലി | 2.53 | 4.41 | 74.3 |
| 2. | അമൈനോഫിലിൻ (Aminophylline) (ആസ്മാക്ക്) | 100ഗുളിക | 51.74 | 147.50 | 185.1 |
| 3. | ഹോൺവാൻ (Honvan ) (കാൻസർ രോഗത്തിന്) | 5 മി.ലി × 1 | 82.80 | 181.32 | 118.9 |
| 4. | ടെററനസ് ആൻറിടോക്സിൻ (Tetanus Antitoxin) (ടെററനസ് രോഗ പ്രതിരോധത്തിന്) | 10 മി.ലി. | 89.30 | 312.74 | 250.2 |

| ഔഷധം | അളവ് | പഴയ വില | പുതിയ വില | വർധന ശതമാനം |
|---|---|---|---|---|
| 5. ആൻറിസ്നേക്ക്വിനം (Antisnake venom) പാമ്പുവിഷ ചികിൽസക്ക് | 10 മി.ലി. | 41.45 | 126.02 | 204.0 |
| 6. ഫിനോബാർ–ബിറേറാൺ (Phenobarbiton) (അപസ്മാര രോഗത്തിന്) | 60 മി.ഗ്രാം × 25 | 3.27 | 4.32 | 32.1 |
| 7. അലുപെൻറ് (Alupent) (ആസ്മാക്ക്) | 100 ഗുളിക | 17.43 | 33.90 | 94.5 |
| 8. ഫെർസലേററ് (Fersalate) (വിളർച്ചക്കുള്ള ഇരുമ്പ് അടങ്ങിയ ഗുളിക) | 500 | 12.56 | 25.37 | 102.0 |
| 9. വിററാമിൻ എ (Vitamin A) (അന്ധത തടയാൻ) | കി.ഗ്രാം | 1297.87 | 2600.00 | 100.33 |
| 10. ടെററനസോറം (Tetanasol) (ചൊറിരോഗത്തിന്) | കി.ഗ്രാം | 166.56 | 497.57 | 198.73 |
| 11. ഹാലോത്തെയ്ൻ (Halothane) (മയക്കുമരുന്ന്) | കി.ഗ്രാം | 253.17 | 548.36 | 114.90 |
| 12. പ്രിമിഡോൺ (Primidone) (അപസ്മാര രോഗത്തിന്) | കി.ഗ്രാം | 598.24 | 1325.54 | 121.17 |
| 13. റാസ്ററിനോൺ (Rastinon) (ഡയബററീസ് രോഗത്തിന്) | 5 ഗ്രാം × 100 | 16.99 | 25.00 | 47.14 |

| ഔഷധം | അളവ് | പഴയ വില | പുതിയ വില | വർധന ശതമാനം |
|---|---|---|---|---|
| 14. ക്ലോറോമൈസെററിൻ കാപ്സ്യൂരം (Chloromycetin Capsule) (ടൈഫോയ്ഡ്, മെനിൻ ജൈററിസ്) | 250 മി.ഗ്രാം × 10 | 5.72 | 7.14 | 24.82 |
| 15. സെലിൻ (Celin) വിററാമിൻ സി | 100മി.ഗ്രാം × 1000 | 78.54 | 106.75 | 35.91 |
| 16 ഡയബെനീസ് (Diabenese) (ഡയബെററിസ്) | 100 മി.ഗ്രാം × 100 | 8.98 | 11.02 | 22.71 |
| 17. സ്ട്രെപ്റേറാ മൈസിൻ (Streptomycin) (ക്ഷയരോഗത്തിന്) | 1 കുപ്പി | 3.01 | 3.67 | 21.92 |
| 18. ബെൻസാസൈൽ (Benzazyl) (ക്ഷയരോഗത്തിന്) | 1000 ഗുളിക | 191.00 | 496.00 | 159.68 |

കേന്ദ്രഗവൺമെൻറ് 1986 ഡിസംബറിൽ പുതിയ ഔഷധനയം പ്രഖ്യാപിച്ചപ്പോരംത്തന്നെ ഔഷധങ്ങളുടെ വിലനിയന്ത്രാണാതീതമായി വർധിക്കുമെന്ന ആശങ്ക പരന്നിരുന്നു. പുതിയ ഔഷധനയം വിശദീകരിച്ചുകൊണ്ട് മന്ത്രി ജയചന്ദ്രസിംഗ് ദേശീയാരോഗ്യ പദ്ധതിയിൽപ്പെട്ട രോഗങ്ങരംക്കാവശ്യമായ മരുന്നുകളുടെ വില 15മുതൽ 25ശതമാനംവരെ വർധിക്കുമെന്ന് മുന്നറിയിപ്പും നൽകിയിരുന്നു. അവശ്യമരുന്നുകളുടെ ഉല്പാദനം വർധിപ്പിക്കുവാനുള്ള പ്രോത്സാഹനം എന്ന നിലയിലാണ് മരുന്നുകളുടെ വില വർധിപ്പിക്കുവാൻ കമ്പനികളെ അനുവദിക്കുന്നതെന്നാണ് മന്ത്രി അറിയിച്ചത്. പുതിയ ഔഷധനയത്തിൻെറ ഭാഗമായി വില നിയന്ത്രണ നിയമം 1987 ആഗസ്തിൽ പ്രാബല്യത്തിൽ വന്നതിനെ തുടർന്നാണ് ഔഷധങ്ങളുടെ അനിയന്ത്രിതമായ വിലക്കയററം അനുഭവപ്പെട്ടു തുടങ്ങിയത്.

സാധാരണക്കാർക്ക് താങ്ങാനാവാത്ത ഔഷധങ്ങളുടെ ഇപ്പോഴത്തെ വിലവർധനയടക്കം ഇന്ത്യൻ ഔഷധവ്യവസായം നേരിടുന്ന ഗുരുതര

മായ പ്രതിസന്ധിയാകെത്തന്നെ കേന്ദ്രഗവൺമെൻറ് പിൻതുടർന്നു വരുന്ന അശാസ്ത്രീയവും ജനവിരുദ്ധവുമായ ഔഷധനയത്തിൻെറ ഫലമാണെന്ന് കാണാൻകഴിയും.

## പ്രയോജനപ്പെടുത്താത്ത സാങ്കേതികശേഷി

ലോകാരോഗ്യ സംഘടനയും ഹാത്തിക്കമ്മററിയും ചൂണ്ടിക്കാണിച്ചിട്ടുള്ള 250—ഓളം അവശ്യമരുന്നുകൾ ഏതാണ്ട് പൂർണമായി ഉൽപാദിപ്പിക്കാനുള്ള സാങ്കേതികശേഷി ഇന്ത്യ വികസിപ്പിച്ചെടുത്തിട്ടുണ്ട്. ഇന്ത്യൻ കമ്പനികൾ നിർമ്മിക്കുന്ന പല മരുന്നുകളും വിദേശകമ്പനികളുടെ മരുന്നുകളുമായി മത്സരിച്ച് ലോകമാർക്കററ് പിടിച്ചെടുത്തുവരികയും ആണ്. എന്നാൽ, ഔഷധഉപഭോഗം വളരെ കുറവായ രാജ്യങ്ങളിലൊന്നാണ് ഇന്ത്യ. ഇന്ത്യയിൽ മൊത്തം ജനസംഖ്യയുടെ 20 ശതമാനത്തിനു മാത്രമാണ് ആധുനിക ഔഷധങ്ങൾ ലഭ്യമായിട്ടുള്ളത്. പ്രതിശീർഷഔഷധ ഉപഭോഗം ഇന്ത്യയിൽ കേവലം 24 രൂപക്കുള്ളതു മാത്രമാണ്. പാക്കിസ്ഥാൻ (30ക.) ഈജിപ്ത് (70ക.) നൈജീരിയ (50ക.) തുടങ്ങിയരാജ്യങ്ങളേക്കാൾ ഔഷധ ഉപഭോഗത്തിൻെറ കാര്യത്തിൽ ഇന്ത്യ വളരെ പിന്നിലാണ്.

ഏതാണ്ട് 2,000 കോടി രൂപ വിലക്കുള്ള ഔഷധങ്ങൾ വർഷംതോറും ഇന്ത്യയിലുൽപാദിപ്പിക്കപ്പെടുന്നുണ്ടെങ്കിലും അവശ്യമരുന്നുകളുടെ ഉൽപാദനം വർഷംപ്രതി കുറഞ്ഞുവരികയായിരുന്നു. (പട്ടിക 2). പുതിയ ഔഷധനയത്തെതുടർന്ന് ഔഷധവില മാത്രമല്ല പല ജീവൻരക്ഷാ ഔഷധങ്ങളുടെയും രൂക്ഷമായ ദൗർലഭ്യം അനുഭവപ്പെട്ടു തുടങ്ങിയിട്ടും ഉണ്ട്.

*പട്ടിക രണ്ട്*

### അവശ്യമരുന്നുകളുടെ ഉത്പാദനം

(ടൺ കണക്കിൽ)

| | ഔഷധം | വർഷം 83—84 | 84—85 | 85—86 |
|---|---|---|---|---|
| 1. | ട്രൈമെത്തോപ്രിം (Trimethoprim) | 61.31 | 46.53 | 30.60 |
| 2. | ആസ്പിരിൻ (Aspirin) | 1526.38 | 1061.33 | 854.91 |
| 3. | പൈറാസിനാമൈഡ് (Pyrazinamide) | 5.49 | 2.62 | 1.90 |
| 4. | അമോഡൈയാക്വിൻ (Amodiaquin) | 117.77 | 151.10 | 85.57 |
| 5. | ഡാപ്സോൺ (Dapsone) | 29.27 | 7.25 | 4.89 |

## പാളിപ്പോയ വിലനിയന്ത്രണം

ജനതാ ഗവൺമെൻറിൻെറ ഭരണകാലത്ത് അവശ്യമരുന്നുകളുടെ ഉത്പാദനം വർധിപ്പിക്കുന്നതിനും അവയുടെ വില കുറക്കുന്നതിനുമായി 1979-ൽ ഔഷധവിലനിയന്ത്രണനിയമം (Drug Price Control Order) നടപ്പിലാക്കുകയുണ്ടായി. ഈ നിയമപ്രകാരം ഔഷധങ്ങളെ നാല് വിഭാഗങ്ങളായി തിരിച്ചിരുന്നു. ജീവൻ രക്ഷാ ഔഷധങ്ങളും അവശ്യമരുന്നുകളും ഒന്നും രണ്ടും കാററഗറിയിൽ ഉൾപ്പെടുത്തി. ഈ മരുന്നുകൾ ഉൽപാദനച്ചെലവിനേക്കാൾ യഥാക്രമം 40 ശതമാനവും 55 ശതമാനവും വില കൂടുതൽ ഈടാക്കി വിൽക്കാൻ അനുവദിച്ചു. മൂന്നും നാലും കാററഗറിയിൽപ്പെടുത്തിയിട്ടുള്ള ടോണിക്കുകൾ, വിററാമിൻ മിശ്രിതങ്ങൾ തുടങ്ങിയ ഔഷധങ്ങൾ 100 ശതമാനം വരെ ലാഭമെടുക്കാവുന്നവയാണ്.

മരുന്നുകമ്പനികൾ ഒന്നും രണ്ടും കാററഗറിയിൽ വരുന്ന അവശ്യമരുന്നുകളുടെ ഉൽപാദനം കുറച്ചുകൊണ്ടും അനാവശ്യമരുന്നുകളുടെ ഉൽപാദനം വർധിപ്പിച്ചുകൊണ്ടും ആണ് ഈ ഉത്തരവിനോട് പ്രതികരിച്ചത്. ഔഷധവില നിയന്ത്രണ നിയമം നടപ്പിലാക്കിയതിനെതുടർന്ന് അവശ്യമരുന്നുകളുടെ ഉത്പാദനം 21.2 ശതമാനത്തിൽ നിന്ന് 16.8 ശതമാനമായി കുറയുകയാണുണ്ടായത്. (പട്ടിക മൂന്ന്)

*പട്ടിക മൂന്ന്*

**മരുന്നുൽപാദനം**

| കാററഗറി | ഉൽപാദനശതമാനം | | |
|---|---|---|---|
| | 1978 | 1979 | 1980 |
| I | 4.5 | 4.2 | 3.6 |
| II | 16.7 | 14.5 | 13.2 |
| III | 67.1 | 67.8 | 68.6 |
| IV | 11.7 | 13.2 | 14 6 |

ഇതിനുപുറമെ കാററഗറി രണ്ടിൽ വരുന്ന ചില ഔഷധങ്ങൾ കാററഗറി മൂന്നിൽപെടുത്തി വില വർധിപ്പിച്ച് വിൽക്കാനും അതുവഴി 22 കോടിയിലേറെ രൂപ അമിതലാഭം അവിഹിതമായി സമ്പാദിക്കാനും ചില ഔഷധകമ്പനികൾ ശ്രമിച്ചു. ഇങ്ങനെ സമ്പാദിച്ച തുക കോടതികളെ സമീപിച്ച് സ്ററേ വാങ്ങിയും ഗവൺമെൻറിൽ സ്വാധീനം ചെലുത്തിയും തിരിച്ചടക്കാതിരിക്കാനും ഇവർക്ക് കഴിഞ്ഞു.

*പട്ടിക നാല്*

## ഔഷധവിൽപ്പനയിലെ അമിതലാഭം

| കമ്പനി | ഔഷധങ്ങളുടെ എണ്ണം | അമിതലാഭം (ലക്ഷം രൂപ) |
|---|---|---|
| 1. ഫൈസർ (Pfizer) | 21 | 1097.50 |
| 2. സാൻഡോസ് (Sandoz) | 12 | 73.34 |
| 3. ആബട്ട് (Abbot) | 25 | 632.20 |
| 4. വാർണർ ഹിന്ദുസ്ഥാൻ (Warner Hindustan) | 6 | 441.20 |
| മൊത്തം | 64 | 2244.24 |

മരുന്നുകമ്പനികൾ 1979 ലെ ഔഷധവിലനിയന്ത്രണനിയമം ഫലത്തിൽ നിഷ്ഫലമാക്കിയ സാഹചര്യത്തിൽ ആണ് പുതിയ വില നിയന്ത്രണ നടപടികൾ സർക്കാർ സ്വീകരിച്ചിട്ടുള്ളത്. 1979-ലെ നിയമത്തിന്റെ പരാജയത്തിൽ നിന്ന് യാതൊരു പാഠവും ഉൾക്കൊള്ളാൻ ഗവൺമെന്റ് ശ്രമിച്ചിട്ടില്ല. ഔഷധവില നിയന്ത്രിക്കുന്നതിലൂടെ മാത്രം അവശ്യമരുന്നുകളുടെ ഉൽപാദനവും ലഭ്യതയും വർധിക്കണമെന്നില്ല എന്നതാണ് 1979-ലെ വിലനിയന്ത്രണനിയമത്തിന്റെ പരാജയം തെളിയിക്കുന്നത്. ഗവൺമെന്റ് ഇപ്പോൾ സ്വീകരിച്ചിട്ടുള്ള നടപടികളാവട്ടെ കുറെക്കൂടി അയവുള്ളതും മരുന്നുകമ്പനികളുടെ ലാഭവിഹിതം കൂടുതൽ വർധിപ്പിക്കുന്നതുമാണ്.

## പുതിയ വില നിയന്ത്രണനിയമം-അപാകതകൾ ഏറെ

പുതിയ നിയമമനുസരിച്ച് അവശ്യമരുന്നുകളെ രണ്ടുവിഭാഗങ്ങളാക്കി (കാററഗറി) തിരിച്ചിരിക്കുന്നു. ഒന്നിൽ ദേശീയാരോഗ്യപദ്ധതികൾക്ക് ആവശ്യമുള്ള 27 മരുന്നുകൾ ഉൾപ്പെടുത്തിയിരിക്കുന്നു. ഇവയ്ക്ക് 75% വരെമാർക്ക്—അപ് (Mark-up-ഉൽപാദനച്ചെലവിനുപരിയായി ഈടാക്കാവുന്ന വില) അനുവദിച്ചിരിക്കുന്നു. രണ്ടാംവിഭാഗത്തിൽപ്പെട്ട 169 ഔഷധങ്ങൾക്ക് 100 ശതമാനം മാർക്ക്അപ് നൽകിയിരിക്കുന്നു. മററു ഔഷധങ്ങൾ എല്ലാംതന്നെ വിലനിയന്ത്രണത്തിന്റെ പരിധിയിൽനിന്ന് ഒഴിവാക്കിയിരിക്കയാണ്.

1979–ൽ 347 ഔഷധങ്ങൾക്കാണ് വിലനിയന്ത്രണം ഏർപ്പെടുത്തിയിരുന്നത്. ഇപ്പോഴാവട്ടെ, 166 ഔഷധങ്ങൾക്കു മാത്രമായിരിക്കും വിലനിയന്ത്രണം ബാധകമാവുക. 450 അടിസ്ഥാന ഔഷധങ്ങളിൽ നിന്നാണ് ഇന്ത്യയിൽ പ്രചാരത്തിലുള്ള ഔഷധങ്ങൾ ഉത്പ്പാദിപ്പിക്കപ്പെടുന്നത്. 1979-ലെ നിയമപ്രകാരം ഇവയിൽ 77% ഔഷധങ്ങളുടെ വില നിയന്ത്രിച്ചിരുന്നത് ഇപ്പോൾ 31.7 ശതമാനമായി കുറഞ്ഞിരിക്കുകയാണെന്ന് കാണാം.

ഔഷധങ്ങളെ രണ്ട് കാററഗറിയായി തിരിച്ചതിൽ ധാരാളം അപാതകൾ കാണാൻ കഴിയും. കാററഗറി ഒന്നിൽപ്പെടുത്തേണ്ട ഔഷധങ്ങൾ ഏതൊക്കെയെന്ന് ആരോഗ്യമന്ത്രാലയത്തിൻെറ കീഴിലുള്ള കമ്മററിയാണ് നിശ്ചയിച്ചത്. ദേശീയാരോഗ്യപദ്ധതിയിൽ ഉൾപ്പെടുത്തിയിട്ടുള്ള ഔഷധങ്ങൾ ആണിവ. കാററഗറി രണ്ടിൽ പെടുത്തിയിട്ടുള്ള ഔഷധങ്ങൾ തെരഞ്ഞെടുത്തത് ബ്യൂറോ ഓഫ് ഇൻഡസ്ട്രിയൽ കോസ്ററ് ആൻറ് പ്രൈസസിൻെറ (Bureau of Industrial costs and prices) ചെയർമാനായ വിജയ്കെൽക്കർ (Vijay Kelkar) നേതൃത്വം നൽകിയ കെൽക്കർ കമ്മററിയാണ്. ആവശ്യകത (Essentiality) യാണ് വിലനിയന്ത്രണത്തിൻെറ പരിധിയിൽ കൊണ്ടുവരേണ്ട ഔഷധങ്ങൾ ഏതൊക്കെയാണെന്ന് നിശ്ചയിക്കാനുള്ള മാനദണ്ഡമെങ്കിൽ ഇതിനായി രണ്ടു കമ്മററികൾ ആവശ്യമുണ്ടായിരുന്നോ?

കാററഗറി ഒന്നിൽ 80മുതൽ 100വരെ മരുന്നുകൾ പെടുത്തണമെന്ന് ആരോഗ്യവകുപ്പു ആവശ്യപ്പെട്ടിരുന്നു. എന്നാൽ, ജനങ്ങളുടെ ആരോഗ്യത്തേക്കാൾ വ്യവസായ പരിഗണനകൾക്ക് മുൻതൂക്കം നൽകിയ പെട്രോളിയം രാസവകുപ്പ് ഇത് 27 ആയി കുറവുചെയ്യുകയാണുണ്ടായത്. കാററഗറി രണ്ടിലെ ഔഷധങ്ങൾ നിശ്ചയിച്ച കെൽക്കർ കമ്മററിയുടെ ഘടനയും ചോദ്യം ചെയ്യപ്പെടേണ്ടതായിട്ടുണ്ട്. ചുരുക്കം ചില ആരോഗ്യവിദഗ്ധരൊഴിച്ചാൽ കമ്മററിയിൽ ഭൂരിപക്ഷവും വ്യവസായ–സാമ്പത്തിക വിദഗ്ധർമാരാണുണ്ടായിരുന്നത്. ഔഷധങ്ങൾ തെരഞ്ഞെടുക്കുന്നതിനുള്ള മാനദണ്ഡങ്ങളിൽ ഒന്നുമാത്രമായിരുന്നു ഇവരെ സംബന്ധിച്ചിടത്തോളം അതിൻെറ ആവശ്യകത. വ്യവസായ–സാമ്പത്തിക ഘടകങ്ങൾക്കാണ് പൊതുവെ മുൻതൂക്കം നൽകിയത്.

കാററഗറി ഒന്നിൽ പെടുത്തിയിട്ടുള്ള അയഡോക്സിയുറിഡിൻ (Iodoxiuridine)ടിമലോൾ (Timolo!) തുടങ്ങിയ ഔഷധങ്ങൾക്ക് വളരെ പരിമിതമായ ഉപയോഗം മാത്രമാണുള്ളത്. അതേയവസരത്തിൽ ദേശിയാരോഗ്യ പരിപാടിയുടെ മുഖ്യഭാഗമായ രോഗപ്രതിരോധപ്രവർത്തനങ്ങൾക്കാവശ്യമായ വാക്സിനുകളും സീറവും (Vaccines and Sera) കാററഗറി ഒന്നിൽ പെടുത്തിയിട്ടുമില്ല. വിററാമിൻ – എയുടെ കുറവുമൂലം 40,000ത്തിലേറെ കുട്ടികൾ ഇന്ത്യയിൽ അന്ധരാവുന്നു

ണ്ട്. എന്നാൽ, വിററാമിൻ-എ വിലനിയന്ത്രണത്തിൻെറ പരിധിയിൽ പെടുത്തിയിട്ടേയില്ല. കാററഗറി രണ്ടിൽ ഫെറസ്സൾഫേററ് (Ferrous Sulphate), മെബൻഡസോാം (Mebendazole), ക്യാൻസർ ചികിൽസക്കാവശ്യമായ മരുന്നുകഠം തുടങ്ങിയവ ചേർത്തിട്ടില്ല. എന്നാൽ പൈറോക്സികാം (Piroxicam) ഡെക്സ്ട്രോപ്രൊപോക്സിഫീൻ (Dextro-propoxiphene) വിററാമിൻ–ഇ തുടങ്ങിയ അത്ര ആവശ്യമല്ലാത്ത ഔഷധങ്ങഠം പെടുത്തിയിട്ടുണ്ടുതാനും.

വിലനിയന്ത്രണത്തിനായി ഔഷധങ്ങഠം തെരഞ്ഞെടുക്കുന്ന കാര്യത്തിൽ ബഹുരാഷ്ട്രക്കമ്പനികളോടുള്ള വ്യക്തമായ വിധേയത്വം കാണാൻ കഴിയും. വിദേശകമ്പനികളുടെ മരുന്നുകഠം കഴിയുന്നത്ര വിലനിയന്ത്രണത്തിൻെറ പരിധിയിൽനിന്ന് ഒഴിവാക്കിയിരിക്കയാണ്. കാററഗറി ഒന്നിലെ 27 മരുന്നുകളിൽ 78 ശതമാനവും ഇന്ത്യൻ കമ്പനികഠം ഉത്പാദിപ്പിക്കുന്നവയാണ്. സിപ്ല (Cipla) റാൻബാക്സി (Ranbaxy) തുടങ്ങിയ ഇന്ത്യൻ കമ്പനികളുടെ 80–85% ഔഷധങ്ങളുടെയും വില നിയന്ത്രിച്ചിരിക്കുന്നു. അതേയവസരിൽ എസ്കെയെഫ് (Eskayef) തുടങ്ങിയ വിദേശ കമ്പനികളുടെ 40–45% മരുന്നുകഠംക്ക് മാത്രമാണ് വിലനിയന്ത്രണം ഏർപ്പെടുത്തിയിട്ടുള്ളത്. വിലനിയന്ത്രണത്തിൻെറ പരിധിയിൽപെടുത്തിയിട്ടുള്ള തങ്ങളുടെ ചില അവശ്യമരുന്നുകളുടെ ഉത്പാദനം നിർത്തിവച്ചുകൊണ്ട് കൃത്രിമമായി ഔഷധക്ഷാമം സൃഷ്ടിച്ച് ഗവൺമെൻറിൽ സമ്മർദം ചെലുത്തുവാനും ചില കമ്പനികഠം തയ്യാറായിരിക്കയാണ്. ഉദാഹരണത്തിന് കാററഗറി ഒന്നിൽപെടുത്തിയിട്ടുള്ള പാരസെററമോളിൻെറ ഉത്പാദനം 'ബറോസ് വെൽക്കം' (Burrows Wellcome)ഡൂഫാർ എന്നീ കമ്പനികഠം കുറച്ചിരിക്കയാണ്. കാൽപോഠം (Calpol) ക്രോസിൻ(Crocin) എന്നീ പേരുകളിലാണ് ഇവർ പാരസെററമോഠം വിററുവരുന്നത്.

അവശ്യമരുന്നുകളുടെ വില വർധിപ്പിച്ചാൽ അവയുടെ ഉത്പാദനം കമ്പനികഠം വർധിപ്പിക്കുമെന്നും തുടർന്ന് വില കുറയുമെന്നും ഗവൺമെൻറ് കരുതുന്നു. ഈ ധാരണയിൽ യാതൊരു കഴമ്പും ഇല്ലെന്ന് 1979-ലെ വിലനിയന്ത്രണ നിയമത്തിൻെറ പരാജയത്തിൽനിന്ന് മനസ്സിലാക്കാവുന്നതാണ്. വിലനിയന്ത്രണത്തിൻെറ പരിധിയിൽ വരാത്ത ഔഷധങ്ങഠം ഉത്പാദിപ്പിക്കാനായിരിക്കും കമ്പനികഠംക്ക് താൽപര്യം.

## വില വർധിപ്പിക്കാൻ മുടന്തൻ ന്യായങ്ങൾ

ഔഷധങ്ങളുടെ വില വർധിപ്പിക്കുന്നതിന് മരുന്നുകമ്പനികളെ അനുവദിച്ചതിന് ചില മുടന്തൻ ന്യായങ്ങളും സർക്കാർ ഉന്നയിച്ചിട്ടുണ്ട്. ഔഷധങ്ങളുടെ ഉത്പാദനച്ചെലവ് വർധിച്ചിട്ടുണ്ടെന്നും തങ്ങ

ളുടെ ലാഭവിഹിതം ഗണ്യമായി കുറഞ്ഞിട്ടുണ്ടെന്നും, മാത്രമല്ല നഷ്ടം പോലും നേരിട്ടുകൊണ്ടാണ് ഉത്പാദനം നടത്തുന്നതെന്നും മററുമുള്ള മരുന്നുകമ്പനികളുടെ വാദം സർക്കാർ അംഗീകരിക്കുകയാണുണ്ടായത്. ഔഷധക്കമ്പനികളുടെ വാദം സാധൂകരിക്കുന്ന ഒരു പഠനം നേഷണൽ കൗൺസിൽ ഫോർ അപ്ളൈഡ് ഏക്കണോമിക്ക് റിസർച്ച് (NCAER) 1983-ൽ പ്രസിദ്ധീകരിച്ചിരുന്നുവെന്നത് നേരാണ്. എന്നാൽ, NCAER–ൻെറ ഈ പഠനത്തിനുവേണ്ട സാമ്പത്തിക സഹായം നൽകിയത് ഇന്ത്യയിലെ വിദേശമരുന്നുകമ്പനികളുടെ സംഘടനയായ OPPI (Organisation of Pharmaceutical Producers of India)ആയിരുന്നു. മരുന്നുകമ്പനികളുടെ ആവശ്യം അംഗീകരിക്കുന്നതിനു മുമ്പ് ഔഷധങ്ങളുടെ ഉത്പാദനച്ചെലവ് പഠിച്ച് ലാഭശതമാനം കണക്കാക്കാനുള്ള ശാസ്ത്രീയ രീതി സർക്കാർ അവലംബിച്ചിരുന്നുമില്ല.

ഔഷധ വിൽപനയിൽ നഷ്ടം നേരിട്ടുകൊണ്ടിരിക്കുകയാണെന്ന് മുറവിളി കൂട്ടുന്ന മരുന്നുകമ്പനികൾ തങ്ങളുടെ ഔഷധങ്ങൾ പ്രചരിപ്പിക്കാനായി വൻതുക ചെലവാക്കിക്കൊണ്ടിരിക്കുകയാണ്. ഗവേഷണാവശ്യങ്ങൾക്കായി മൊത്തം വിററുവരവിൻെറ കേവലം 0.4 ശതമാനം മാത്രം ചെലവാക്കുന്ന ഇവർ ഔഷധപ്രചരണത്തിനായി 30 ശതമാനം വരെ ചെലവാക്കാൻ മടി കാണിക്കാറില്ല. ഒരു നിശ്ചിത അളവ് ഔഷധം വാങ്ങുന്ന മരുന്നുകടകൾക്കും ആശുപത്രികൾക്കും ചില കമ്പനികൾ വാഗ്ദാനം ചെയ്യുന്ന ബോണസ് സൗജന്യത്തിൽനിന്നു തന്നെ ലാഭം കുറയുന്നു എന്ന വാദം വെറും തട്ടിപ്പാണെന്ന കാര്യം വ്യക്തമാവും. (പട്ടിക അഞ്ച്) ഇങ്ങനെ നൽകുന്ന പ്രോൽസാഹന സമ്മാനങ്ങളുടെ ചെലവ് ഉപഭോക്താക്കൾ വഹിക്കേണ്ടിവരുമ്പോൾ ഔഷധനില വർധിക്കുക സ്വാഭാവികവും ആണല്ലോ.

*പട്ടിക അഞ്ച്*

## ഔഷധവിൽപ്പന–ബോണസ് വാഗ്ദാനം

| കമ്പനി | ഔഷധം | ബോണസ് |
|---|---|---|
| എസ്കെയെഫ് (Eskayef) | ഫുറക്സോൺ ഗുളിക (Furoxone tab) | 23 + 2 സൗജന്യം |
| | ഫുറാസിൻ ലേപനം (Furacin cream) | 15 + 1 സൗജന്യം |
| | ഡിപെൻഡാൽ ഗുളിക (Dependal tab) | 23 + 2 സൗജന്യം |
| ഹെക്സ്ററ് (Hochst) | അവിൽ ചുമസംഹാരി (Avil expectorant) | 15 + 1 സൗജന്യം |

| കമ്പനി | ഔഷധം | ബോണസ് |
|---|---|---|
| പാർക്ക്ഡേവീസ് (Park Davies) | ബെനാഡ്രിൽ ചുമസംഹാരി (Benadry Expectorant) | 37 + 3 സൗജന്യം |
| ഫ്രാൻകോ ഇന്ത്യൻ (Franco-Indian) | ഡെക്സോറഞ്ച് (Dexorange) | 4% കാഷ് ഡിസ്കൗണ്ട് |
| | സോർബിലിൻ (Sorbilin) | 5% കാഷ് ഡിസ്കൗണ്ട് |
| സൈനമൈഡ് (Cyanamide) | ലെഡർമൈസിൻ (Ledermycin) | 5% കാഷ് ഡിസ്കൗണ്ട് |
| | മയാംബൂട്ടാൽ (Myambutal) | 100 + 20 സൗജന്യം |
| ജോൺവൈത്ത് (John Wyeth) | വൈസലോൺ (Wysolone) | 5% കാഷ് ഡിസ്കൗണ്ട് |
| ഫൈസർ (Pfizer) | ടെറാമൈസിൻ ഇഞ്ചക്ഷൻ (Teramycin Injection) | 15% കാഷ് ഡിസ്കൗണ്ട് |
| റാപ്ടക്കോസ് (Raptakos) | ഹെപാറ്റോഗ്ലോബിൻ (Hepatoglobine) | 940 + 60 സൗജന്യം |
| | നിയോഗാഡിൻ (Neogadin) | 940 + 60 സൗജന്യം |

## ബ്രാൻഡ് തട്ടിപ്പ്

ഔഷധങ്ങളുടെ വിലവർധനവും അശാസ്ത്രീയ ഔഷധങ്ങളുടെ ഉത്പാദനവും തടയുന്നതിനായി ഔഷധങ്ങളുടെ കമ്പനി നാമം (Brand name) നിരോധിക്കണം എന്നും ഔഷധങ്ങൾ അവയുടെ ശാസ്ത്രീയനാമത്തിൽ (ജെനറിക് നാമം–generic name) മാത്രമേ വിൽപന നടത്താവൂ എന്നും ഹാത്തി കമ്മററി ആവശ്യപ്പെട്ടിരുന്നതാണ്. ജനറിക് നാമം ഉടൻ തന്നെ ഉപയോഗിക്കേണ്ട 13 ഔഷധങ്ങളും ഹാത്തി കമ്മററി നിർദേശിച്ചിരുന്നു. 1978 ൽ 5 ഔഷധങ്ങൾ ബ്രാൻഡ് നാമത്തിൽ വിൽക്കുന്നത് ഗവൺമെൻറ് നിരോധിച്ചു. പിന്നീട് ഏകചേരുവ ഔഷധങ്ങൾക്കും (Single ingrediant drugs) ബ്രാൻഡ് നാമം നൽകുന്നത് നിരോധിച്ചു. ഇതിനെതിരെ മരുന്നുകമ്പനികൾ കോടതിയെ സമീപിച്ച് സ്റേറ വാങ്ങുകയും ഗവൺമെൻറ് തന്നെ ഘട്ടംഘട്ടമായി നിബന്ധനയിൽ അയവുവരുത്തുകയും ചെയ്തു. തൽഫലമായി മരുന്നുകമ്പനികൾ പഴയപടി ബ്രാൻഡ് നാമങ്ങൾ വീണ്ടും ഉപയോഗിച്ചുതുടങ്ങിയിരിക്കയാണ്.

ബ്രാൻഡ് നാമത്തിന്റെ മറവിൽ മരുന്നുകമ്പനികൾക്ക് തോന്ന യതുപോലെ തങ്ങളുടെ ഉത്പന്നങ്ങൾക്ക് വില നിശ്ചയിക്കാൻ കഴ യുന്നു. 'ബ്രാൻഡ് തട്ടിപ്പ്' എന്ന് വേണമെങ്കിലിതിനെ വിളിക്കാം തങ്ങൾ നിർദേശിക്കുന്ന മരുന്നുകളുടെ വിലയെപ്പററി ശ്രദ്ധിക്കാത ഡോക്ടർമാരും മരുന്നുകമ്പനികളുടെ തട്ടിപ്പിനെപ്പററി വിവരമില്ല ത്ത ഉപഭോക്താക്കളും ഇക്കാര്യമറിയുന്നില്ല എന്നുമാത്രം.

ഉദാഹരണത്തിന് മെബൻഡസോൾ (Mebendazole) എന്ന പരാ രോഗചികിത്സക്കാവശ്യമായ ഔഷധത്തിന്റെ 100മി.ഗ്രാം ഉള്ളഗുളി കൾക്ക് വിവിധ ഔഷധക്കമ്പനികളീടാക്കുന്ന വില പട്ടിക ആറിൽ ചേർത്തിട്ടുള്ളത് നോക്കുക.

*പട്ടിക ആറ്*

## ബ്രാൻഡ് ഔഷധങ്ങളുടെ വിലവ്യത്യാസം
## മെബൻഡസോൾ

| | ഔഷധത്തിന്റെ ബ്രാൻഡ് നാമം | കമ്പനി | വില (6 എണ്ണത്തിന് |
|---|---|---|---|
| 1. | ഐഡിബെൻഡ് (Idibend) | IDPL | 1.79 |
| 2. | മെബൻഡസോൾ (Mebendazole) | Biddle Sawyer | 2.13 |
| 3. | മെബസോൾ (Mebazole) | Torrent | 3.60 |
| 4. | മെബെക്സ് (Mebex) | Cipla | 4.80 |
| 5. | ബെസാൻടിൻ (Besantin) | Khandelwel | 5.06 |
| 6. | വോർമിൻ (Wormin) | Cadila | 5.31 |
| 7. | എബെൻ (Ebne) | Gufic | 5.50 |

പൊതുമേഖലാ സ്ഥാപനമായ IDPL കേവലം 1 രൂപ 79 പൈസ ക്ക് ഈ ഔഷധം വിൽക്കുമ്പോൾ ഗുഫിക്ക് എന്ന കമ്പനിയുടെ മരു ന്നിന് 5 രൂപാ 50 പൈസയാണ് വിലയെന്നതിൽ നിന്നു തന്നെ

ബ്രാൻഡ് നാമത്തിലൂടെ മരുന്നുകമ്പനികൾ നടത്തുന്ന കൊള്ളയുടെ വ്യാപ്തി മനസിലാവുമല്ലോ. നാൻഡ്രലോൺ ഫിനൈൽ പ്രോപ്രിയണേററ് (Nandrolone Phenyle Proprionate) എന്ന ഇൻജക്ഷൻ (25 മി. ഗ്രാം) ലൈക്കാ (Lyka) എന്ന കമ്പനി ഗ്രോത്തിക്ക് (Grothic) എന്ന പേരിൽ 5 രൂപ 40 പൈസക്കും, ജാഗ്സൻ പാൽ (Jagson pal) എന്ന കമ്പനി മെററബോൾ (Metabol) എന്ന പേരിൽ 9 രൂപ 58 പൈസക്കും ബയോകെം (Biochem) കമ്പനി ബയോഡെബോൾ (Biodebol ) എന്ന പേരിൽ 20 രൂപ 82 പൈസക്കും വിൽക്കുന്നു! എത്ര വലിയ വില വ്യത്യാസമാണെന്നു നോക്കൂ! പുതിയഔഷധനയം ബ്രാൻഡ്നാമങ്ങൾ നിർത്തലാക്കുന്നത് സംബന്ധിച്ച് നിശബ്ദതപാലിക്കുന്നു. ഹാത്തി കമ്മററിയുടെ ഈ സുപ്രധാനമായ ശുപാർശ അങ്ങനെ ഗവൺമെൻറ് തള്ളിക്കളഞ്ഞിരിക്കയാണ്.

ബഹുരാഷ്ട്ര മരുന്നു കമ്പനികളുടെ പറുദീസയായ അമേരിക്കയിൽ പോലും ഔഷധങ്ങൾ ജനറിക്ക് നാമത്തിൽ പ്രചരിപ്പിക്കുന്നതിനുള്ള ശ്രമം ആരംഭിച്ചിട്ടുണ്ട്. ഔഷധവില കുറക്കുന്നതിനുള്ള ഭാഗമായാണ് ജനറിക് ഔഷധങ്ങൾക്ക് പ്രോൽസാഹനം നൽകാൻ അമേരിക്കൻ ഗവൺമെൻറ് തീരുമാനിച്ചിട്ടുള്ളത്. അമേരിക്കൻ പ്രസിഡണ്ട് അടുത്ത കാലത്ത് ഒപ്പുവച്ച ഒരു നിയമഭേദഗതിയനുസരിച്ച് ജനറിക്ക് ഔഷധങ്ങളുടെ ഗുണനിലവാര പരിശോധന കൂടുതൽ ഉദാരവത്കരിച്ചിരിക്കുകയാണ്. ബ്രാൻഡ് ഔഷധങ്ങളെ അപേക്ഷിച്ച് ജനറിക്ക് ഔഷധങ്ങൾ ഗുണനിലവാരം കുറഞ്ഞതാണെന്നുള്ള മരുന്നുകമ്പനികളുടെ പ്രചരണങ്ങൾക്കെതിരായി അമേരിക്കൻ FDA (Food and Drug Administration) വസ്തുതകൾ നിരത്തിവച്ചുകൊണ്ടുള്ള എതിർപ്രചരണവും നടത്തിവരികയാണ്. കഴിഞ്ഞ വർഷം അമേരിക്കയിൽ വിററഴിക്കപ്പെട്ട ഔഷധങ്ങളുടെ 30 ശതമാനം ജനറിക്ക് ഔഷധങ്ങളായിരുന്നതായി കണക്കാക്കിയിട്ടുണ്ട്. ബ്രാൻഡ് ഔഷധങ്ങൾക്ക് പകരമായി ജനറിക്ക് ഔഷങ്ങൾ വാങ്ങിയതുവഴി അമേരിക്കയിൽ 1984-ൽ ഉപഭോക്താക്കൾക്ക് 236 ദശലക്ഷം ഡോളർ (330 കോടി രൂപ) ലാഭിക്കുവാൻ കഴിഞ്ഞതായി യു. എസ്. ഫെഡറൽ കമ്മീഷൻ റിപ്പോർട്ടു ചെയ്തിരിക്കുന്നു.

## ഔഷധചേരുവകൾ മറെറാരു വഞ്ചന

ഔഷധച്ചേരുവകളുടെ ഉത്പാദനമാണ് ലാഭം വർധിപ്പിക്കാൻ ഔഷധക്കമ്പനികൾ സ്വീകരിക്കുന്ന മറെറാരടവ്. ഇവയിൽ പലതും അശാസ്ത്രീയങ്ങൾ മാത്രമല്ല, അപകടകാരികളും ആണ്. പുതിയ ഔഷധനയ പ്രഖ്യാപനത്തിൽ സമാനസ്വഭാവമുള്ള ഔഷധങ്ങൾ ഉത്പാദിപ്പിക്കാൻ പ്രത്യേക ലൈസൻസ് ആവശ്യമില്ലാത്ത 31 ഔഷധങ്ങളുടെ

പട്ടിക ചേർത്തിരിക്കുന്നു. മരുന്നുകമ്പനികളുടെ വിപുലീകരണത്തിന് ഇവ സഹായിക്കുമത്രെ. ഒരേ സ്വഭാവമുള്ള ഔഷധങ്ങൾ എന്ന പേരിൽ ചികിൽസാക്ഷമതയില്ലാത്തവയും അപകടകാരികളുമായ ഔഷധച്ചേരുവകൾ ലൈസൻസുപോലുമില്ലാതെ കൂടുതലായി ഉത്പാദിപ്പിച്ച് ലാഭം കൊയ്തെടുക്കാൻ മരുന്നുകമ്പനികൾക്ക് തൻമൂലം കഴിയും. അപകടകാരികളായ ഔഷധങ്ങൾ നിരോധിക്കുന്നതിനുവേണ്ട യാതൊരു നടപടിയും പുതിയ നയത്തിൽ സ്വീകരിച്ചിട്ടുമില്ല.

## ഔഷധവില സമീകരണഫണ്ട് നിർത്തലാക്കി

പുതിയ ഔഷധനയപ്രകാരം ഔഷധവില സമീകരണഫണ്ട് (Drug Price Equalisation Fund) നിർത്തലാക്കിയിരിക്കയാണ്. 1978–ലെ ഔഷധനയത്തിലെ താരതമ്യേന ജനോപകാരപ്രദമായ തീരുമാനങ്ങളിലൊന്നായിരുന്നു ഔഷധവില സമീകരണഫണ്ട് എന്ന സംവിധാനം. ഇന്ത്യയിലെ പൊതുമേഖല, ചെറുകിട കമ്പനികളുടെ താൽപര്യം സംരക്ഷിക്കാനും മരുന്നുകളുടെ വില കുറെയൊക്കെ നിയന്ത്രിക്കാനും ഇതുവഴി കഴിഞ്ഞിരുന്നു. വിലനിയന്ത്രണ നിയമത്തിന്റെ പരിധിയിൽ വരുന്ന മരുന്നുകൾ നിയന്ത്രിത വിലയിൽ കൂടുതൽ ഈടാക്കി വിററാൽ ആ തുക ഗവൺമെൻറിലേക്ക് തിരിച്ചടക്കണമെന്നാണ് ഇതുവഴി ഉദ്ദേശിച്ചിട്ടുള്ളത്.

അതിസമ്മർദ പ്രചരണതന്ത്രങ്ങളിലൂടെ തങ്ങളുടെ ഔഷധങ്ങളുടെ ബ്രാൻഡ്ഇമേജ് കൃത്രിമമായി സൃഷ്ടിച്ച് വില വർധിപ്പിച്ച് വിൽക്കുക കുത്തകകമ്പനികളുടെ വ്യാപാരതന്ത്രമാണെന്ന് സൂചിപ്പിച്ചുവല്ലോ. ഈ പ്രവണതയെ കടിഞ്ഞാണിടാൻ ഔഷധവില സമീകരണഫണ്ട് കുറെയൊക്കെ സഹായിച്ചിരുന്നു.

വിലനിയന്ത്രണം ലംഘിച്ചുകൊണ്ട് അമിതവില ഈടാക്കിയ ഏതാനും കമ്പനികൾ ഔഷധവില സമീകരണഫണ്ടിലേക്ക് അടയ്ക്കാനുള്ള തുക പട്ടിക ഏഴിൽ ചേർത്തിരിക്കുന്നു. പുതിയ ഔഷധനയം പ്രഖ്യാപിച്ചതിനെതുടർന്ന് ഫണ്ടിലേക്ക് അടക്കാനുള്ള തുക മുൻകാലപ്രാബല്യത്തോടെ മരവിപ്പിക്കണം എന്ന് മരുന്നുകമ്പനികൾ ആവശ്യപ്പെട്ടിരിക്കയാണ്. ഇന്ത്യൻജനതയെ കൊള്ളയടിച്ചുണ്ടാക്കിയ ലാഭം കൈവിടാൻ അവർ തയ്യാറല്ല എന്നർഥം. മരുന്നുകമ്പനികളുടെ താൽപര്യത്തിന് സർക്കാർ കീഴ്പെടും എന്നാണ് സൂചന.

പട്ടിക ഏഴിൽനിന്ന് മറെറാരു വസ്തുത കൂടി മനസിലാക്കാൻ കഴിയും. മിക്ക കമ്പനികളും വിലകൂട്ടി വിററിട്ടുള്ള റിഫാംപെസിൻ എന്ന ഔഷധം ക്ഷയം, കുഷ്ഠം എന്നീ രോഗങ്ങൾ ചികിത്സിക്കാനായി ഉപയോഗിക്കുന്ന മരുന്നാണ് എന്നതാണത്. ദരിദ്രരോഗികളെ

*പട്ടിക ഏഴ്*

## ഔഷധവില സമീകരണഫണ്ടിലേക്ക് അടയ്ക്കാനുള്ള തുക

| കമ്പനി | അമിതവില ഈടാക്കി വിററ മരുന്ന് | അടയ്ക്കാനുള്ള തുക (ലക്ഷം രൂപ) |
|---|---|---|
| ലുപിൻ (Lupin) | റിഫാംപെസിൻ (Rifampicin) | 275.89 |
| ഫുംഫോർഡ് (Fulford) | ജെൻറാമൈസിൻ (Gentamycin) | 194.62 |
| ബയോക്കെം (Biochem) | റിഫാംപെസിൻ, ജെൻറാമൈസിൻ | 68.16 |
| എത്തിക്കോഡ്രഗ്സ് (Ethico drugs) | റിഫാംപെസിൻ | 141.01 |
| റാൻബാക്സി (Ranbaxy) | റിഫാംപെസിൻ | 36 23 |
| ലൈക്കാ (Lyka) | ജെൻറാമൈസിൻ | 17.47 |

പോലും കൊള്ളയടിക്കാൻ ഇവർക്കു മടിയില്ലെന്നാണർഥം. ഗ്ലാസ്ക്കോ കമ്പനി ബീററാമെത്താസോൺ (Beta Methasone) എന്ന ജീവൻരക്ഷാ ഔഷധം വിലകൂട്ടി വിററതിനെതുടർന്ന് തിരിച്ചടക്കേണ്ട തുകയെത്ര യെന്ന് സർക്കാർ കണക്കുകൂട്ടി വരികയായിരുന്നു. കോടതികളിൽ നിന്ന് സ്റേറ വാങ്ങിയും ഉദ്യോഗസ്ഥൻമാരെ പാട്ടിലാക്കിയും ഈ തുക തിരിച്ചടക്കുന്നതിൽനിന്ന് ഒഴിഞ്ഞു നിന്നിരുന്ന കമ്പനികളെ സന്തോഷിപ്പിച്ചുകൊണ്ടാണ് സമീകരണഫണ്ട് ഗവൺമെൻറ് നിർത്ത ലാക്കിയിട്ടുള്ളത്.

## മാററവിലയെന്ന കൊള്ള

വിദേശകമ്പനികൾ ഔഷധങ്ങളുടെ വില വാനോളം ഉയർത്തുന്ന തിനായി പ്രയോഗിക്കുന്ന മറെറാരു മാർഗമാണ് 'മാററവില'(Transfer Pricing) എന്ന തന്ത്രം. ഒരു ബഹുരാഷ്ട്രകമ്പനി ഇന്ത്യയിലുള്ള തങ്ങ ളുടെ കമ്പനിയിലേക്ക് ഔഷധങ്ങൾ വിലകൂട്ടി ഇറക്കുമതിചെയ്യുന്ന തിനെയാണ് മാററവില എന്നു പറയുന്നത്. സാർവദേശീയ വിലയേ ക്കാൾ പതിൻമടങ്ങ് വിലയിട്ടാണ് മാററവിലയിലൂടെ ഔഷധങ്ങൾ ഇന്ത്യയിലെത്തിച്ചേരുന്നത് (പട്ടിക എട്ട്). പുതിയ ഔഷധനയത്തി

ലൂടെ അടിസ്ഥാന ഔഷധങ്ങളുടേയും രാസവസ്തുക്കളുടേയും ഇറക്കുമതി കൂടുതൽ ഉദാരവൽക്കരിച്ചതോടെ മാററവിലയിലൂടെയുള്ള കൊള്ളലാഭം ഇനിയും വർധിപ്പിക്കാൻ വിദേശകമ്പനികാംക്ക് കഴിയും.

*പട്ടിക എട്ട്*

**മാററവില**

| | ഔഷധം | ഇറക്കുമതി വില | അന്താരാഷ്ട്ര മാർക്കററ് വില (രൂപ/കി. ഗ്രാം) | വിലവർധന ശതമാനം |
|---|---|---|---|---|
| 1. | ലിബ്രിയം (Librium) | 5555 | 312 | 1680.4 |
| 2. | ജെൻറാമൈസിൻ (gentamycin) | 35670 | 3500 | 919.1 |
| 3. | ഡോക്സിസൈക്ലിൻ (Doxycycline) | 9890 | 1377 | 340.8 |
| 4. | വിററാമിൻ ബി 12 | 494 | 132 | 274.3 |
| 5. | ഫ്രൂസാമെഡ് (Frusemide) | 1426 | 450 | 216.9 |
| 6. | എത്താംബൂട്ടാം (Ethambutal) | 620 | 320 | 93.8 |
| 7. | ആമ്പിസെല്ലിൻ (Ampicellin) | 1392 | 743 | 87.3 |

## OPPI യുടെ ആത്മവഞ്ചന

ഇന്ത്യയിലെ ഔഷധവില മററുരാജ്യങ്ങളിലേതിലും വളരെ കുറവാണെന്നവകാശപ്പെട്ടുകൊണ്ട് വിദേശ മരുന്നുകമ്പനികളുടെ സംഘടനയായ OPPI ഈയിടെ ചില ഇംഗ്ലീഷ് പത്രമാസികകളിൽ പരസ്യങ്ങാം പ്രസിദ്ധീകരിച്ചിരുന്നുവെന്നതാണ് ഏററവും രസകരമായ കാര്യം. പുതിയ ഔഷധനയപ്രകാരം ഔഷധവില വർധിപ്പിക്കാൻ മരുന്നുകമ്പനികളെ അനുവദിച്ചതിനെ എതിർക്കുന്നവർക്കുള്ള മറുപടിയെന്ന നിലയിലാണ് പ്രസ്തുത പരസ്യവുമായി OPPI രംഗത്തുവന്നിട്ടുള്ളത്. സാമ്പത്തിക പുരോഗതി കൈവരിച്ച വികസിതരാജ്യങ്ങളുമായി ഇന്ത്യയെ താരതമ്യം ചെയ്യാൻ പാടില്ലെന്നതിരിക്കട്ടെ, ഇവരുടെ അവകാശവാദത്തിൽ എന്തെങ്കിലും കഴമ്പുണ്ടോയെന്ന് പരിശോധിക്കാം.

വികസിതരാജ്യങ്ങൾ മൊത്തം ദേശീയവരുമാനത്തിൻെറ 5–8% ആരോഗ്യാവശ്യങ്ങൾക്കായി ഉപയോഗിച്ചുവരുന്നു. ഇന്ത്യയിൽ ഇത് കേവലം 1% മാത്രമാണ്. എന്നാൽ വികസിതരാജ്യങ്ങളുടെ ഔഷധച്ചെലവ് ആരോഗ്യബഡ്ജററിൽ 10 ശതമാനത്തിൽ താഴെയായിരിക്കേ ഇന്ത്യയിൽ ഔഷധച്ചെലവ് ആരോഗ്യബഡ്ജററിൻെറ 40 ശതമാനം മുതൽ 50 ശതമാനംവരെ ഉയർന്നിരിക്കുന്നു. ഇന്ത്യയിലെ ഔഷധവില വികസിതരാജ്യങ്ങളിലേതിനേക്കാൾ കൂടുതലായതാണിതിന് കാരണം. അമേരിക്കൻസെനററ് നിയോഗിച്ച കാഫാവർ (Kafavar) കമ്മററി ഔഷധവിലയുടെ കാര്യത്തിൽ ഇന്ത്യ വികസിതരാജ്യങ്ങളുടെ മുന്നിലാണെന്നും പ്രതിശീർഷവരുമാനവും മരുന്നിനുവേണ്ടി ചെലവാക്കേണ്ട തുകയും തമ്മിൽ ഒരുതരം തലതിരിഞ്ഞ ബന്ധമാണ് ഇന്ത്യയിൽ നിലനിൽക്കുന്നതെന്നും ചൂണ്ടിക്കാട്ടിയിരുന്നു. പുതിയ ഔഷധനയത്തെ തുടർന്ന് ഇന്ത്യയിലെ ഔഷധവില ലോകമാർക്കററുവിലയേക്കാൾ വർധിച്ചുവരുന്നതായി ഇതിനകം നടന്നു കഴിഞ്ഞ ചില പഠനങ്ങൾ സൂചിപ്പിച്ചുകഴിഞ്ഞിരിക്കയാണ്.

ഇന്ത്യയിലെ ഔഷധവില മററ് രാജ്യങ്ങളിലേതിനേക്കാൾ കുറവായതു കൊണ്ട് വലിയ നഷ്ടം സഹിക്കേണ്ടിവരുന്ന ഔഷധക്കമ്പനികളെ സഹായിക്കാനാണ് ഗവൺമെൻറ് ഔഷധവില വർധിപ്പിച്ചതെന്നും ഈ നയം തികച്ചും ന്യായയുക്തമാണെന്നും ഔഷധവ്യവസായ വളർച്ചക്ക് അനുപേക്ഷണീയമാണെന്നും OPPI അഭിപ്രായപ്പെട്ടിരിക്കുന്നു. എന്നാൽ വസ്തുതയെന്താണ്? 1986-ലെ പുതിയ ഔഷധനയ പ്രഖ്യാപനത്തിന് വർഷങ്ങൾക്കു മുമ്പുതന്നെ വമ്പിച്ച കൊള്ളലാഭം കൊയ്തെടുത്ത് വിദേശകമ്പനികൾ ഇന്ത്യയിൽ തടിച്ചുകൊഴുത്ത് വളർന്നുവരികയായിരുന്നു എന്നാണ് കണക്കുകൾ വ്യക്തമാക്കുന്നത്. (പട്ടിക ഒമ്പത്)

## അവികസിത രാജ്യങ്ങൾക്ക് അവശ്യമരുന്നുകൾ

വികസ്വര രാജ്യങ്ങൾക്ക് അവശ്യമരുന്നുകൾ മിതമായ വിലക്ക് ലഭ്യമാക്കുന്നതിനുള്ള ചില പദ്ധതികൾക്ക് ലോകാരോഗ്യ സംഘടനയും യുനിസെഫും (UNICEF) രൂപം നൽകിയിട്ടുണ്ട്. ലോകാരോഗ്യ സംഘടന നടപ്പിലാക്കിവരുന്ന അവശ്യമരുന്നുകൾക്കുള്ള പ്രവർത്തനപരിപാടിയുടെ (Action Porgramme for Essential Drugs) ഭാഗമാണിത്. ഡെൻമാർക്കിൻെറ തലസ്ഥാനമായ കോപ്പൻ ഹേഗൻ ആസ്ഥാനമാക്കി യുനിപാക്ക് (Unicef procurement and assembly centre) എന്ന പേരിൽ ഒരു ഔഷധ ഉൽപാദന-വിതരണ കേന്ദ്രം പ്രവർത്തനം ആരംഭിച്ചിട്ടുണ്ട്. ജനറിക്ക് ഔഷധങ്ങൾ മിതമായ വിലക്ക് വികസ്വര രാജ്യങ്ങൾക്ക് എത്തിച്ചുകൊടുക്കുകയാണ് ഈ കേന്ദ്രത്തിൻെറ പ്രവർത്തന ലക്ഷ്യം.

*പട്ടിക ഒമ്പത്*

## വിദേശ കമ്പനികളുടെ വളർച്ച

| കമ്പനി | രാജ്യം | ഔഷധ വിൽപന (കോടിരൂപ) 1979 | 1984 | വളർച്ച ശതമാനം |
|---|---|---|---|---|
| 1. ഗ്ളാക്സോ (Glaxo) | ബ്രിട്ടൻ | 35.10 | 54.55 | 55.4 |
| 2. ഫൈസർ (Pfizer) | അമേരിക്ക | 28.93 | 40.65 | 40.67 |
| 3. ഹെക്സ്ററ് (Hoechst) | ജർമനി | 17.45 | 33.16 | 90.03 |
| 4. ബറോസ് വെൽക്കം (Burrows Welcome) | ബ്രിട്ടൻ | 13.51 | 26.74 | 97.92 |
| 5. ബൂട്ട്സ് (Boots) | ബ്രിട്ടൻ | 12.14 | 25.14 | 111.45 |
| 6. ജർമൻ റെമഡീസ് (German remedies) | ജർമനി | 10.53 | 19.25 | 80.81 |
| 7. പാർക്ക് ഡേവീസ് (Park Davies) | അമേരിക്ക | 11.85 | 18.90 | 59.50 |
| 8. എസ്കെയെഫ് (Eskayef) | അമേരിക്ക | 8.23 | 17.15 | 108. 38 |

യൂനിപാക്ക് വിതരണം ചെയ്തുവരുന്ന ചില അവശ്യമരുന്നുകളുടെ വില ഇന്ത്യയിലെ ഇവയുടെ ശരാശരി വിലയുമായി പട്ടിക പത്തിൽ താരതമ്യം ചെയ്തിരിക്കുന്നു. അന്താരാഷ്ട്ര വേദികളിൽ ലോകാരോഗ്യ സംഘടനയുടെ പരിപാടികളെ പിന്താങ്ങാറുള്ള ഇന്ത്യാ ഗവൺമെൻറ് അവശ്യമരുന്നുകൾ ഇന്ത്യൻ ജനതക്ക് എത്തിച്ചുകൊടുക്കാൻ ലോകാരോഗ്യ സംഘടന ഏർപ്പെടുത്തിയിട്ടുള്ള സംവിധാനങ്ങൾ പ്രയോജനപ്പെടുത്താത്തത് ആരുടെ താൽപര്യം സംരക്ഷിക്കാനാണെന്ന് വ്യക്തമാണല്ലോ.

## ഹാത്തികമ്മററി ശുപാർശകൾ അവഗണിക്കപ്പെടുന്നു

ഹാത്തിക്കമ്മെററി ഔഷധ ഉത്പാദനവും വിതരണവും ആസൂത്രിതമായി നടത്തുന്നതിന് നേതൃത്വം നൽകാൻ ദേശീയ ഔഷധ അതോറിട്ടി രൂപീകരിക്കണമെന്ന് ആവശ്യപ്പെട്ടിരുന്നു. ഔഷധനിർമാണത്തിനാവശ്യമായ അടിസ്ഥാന രാസവസ്തുക്കൾ ലോകമാർക്കററിൽനിന്ന് കഴിയുന്നത്ര വില കുറച്ചു വാങ്ങാൻ ഔഷധ അതോറിററി ശ്രദ്ധിക്കേണ്ടതാണ്. പുതിയ ഔഷധനയപ്രഖ്യാപനത്തിൽ ഒരു ദേശീയ ഔഷധ

പട്ടിക പത്ത്

## യുനിസെഫ്–ഇന്ത്യൻ ഔഷധങ്ങളുടെ താരതമ്യവില

| ഔഷധം | യൂണിററ് | യുനിസെഫ് വില | ഇന്ത്യൻ മാർക്കററിലെ വില (രൂപകണക്കിൽ) |
|---|---|---|---|
| 1. ആസ്പിരിൻ (Aspirin) | 300 മി.ഗ്രാം ×100 | 8.00 | 18.00 |
| 2. പാരസെററമോാം (Paracetamol) | 500 മി.ഗ്രാം ×100 | 16.00 | 20.00 |
| 3. ഡയാസപാം (Diazepam) | 5 മിഗ്രാംം ×100 | 9.00 | 30 00 |
| 4. മെബൻഡസോാം (Mebandazole) | 100 മി.ഗ്രാം ×100 | 15.00 | 40.00 |
| 5. ആമ്പിസെല്ലിൻ (Ampicellin) | 250 മി.ഗ്രാം ×100 | 69 00 | 130 00 |
| 6. ക്ലോറാംഫെനിക്കോാം (Chloramphenicol) | 250 മി.ഗ്രാം ×100 | 22.00 | 50.00 |
| 7. ജെൻറാമൈസിൻ (Gentamycin) | 40 മി.ഗ്രാം 2 മി.ലി. × 50 | 112 00 | 350 00 |
| 8. എത്താംബൂട്ടാാം (Ethambutal) | 400 മി.ഗ്രാം ×100 | 31.00 | 80.00 |

സമിതിയുടെ രൂപീകരണത്തെപ്പററി സൂചിപ്പിക്കുന്നുണ്ട്. കേവലം ഉപദേശകസ്വഭാവം മാത്രമാണ് സമിതിക്കുള്ളത്. ഹാത്തിക്കമ്മൊററി വിഭാവനം ചെയ്തതുപോലെ വിദേശകമ്പനികൾ മാററവിലയിലൂടെയും മററും നടത്തുന്ന വൻകൊള്ള തടയാനാവശ്യമായ നടപടി സ്വീകരിക്കാനാവശ്യമായ അധികാരം സമിതിക്ക് നൽകിയിട്ടില്ല.

അവശ്യമരുന്നുകൾ ഉത്പാദിപ്പിക്കാനുള്ള സാങ്കേതികശേഷിയുടെ അടിസ്ഥാനത്തിൽ യുനിഡോ (UNIDO) അടുത്തകാലത്ത് അവികസിത രാജ്യങ്ങളെ അഞ്ച് ഗ്രൂപ്പുകളായി തിരിച്ചിരുന്നു. അതിൽ ഔഷധനിർമാണത്തിൽ സ്വയംപര്യാപ്തതയുള്ള രാജ്യങ്ങളുടെ ഗ്രൂപ്പിലാണ് ഇന്ത്യയെ പെടുത്തിയിട്ടുള്ളത്. ഈ സാഹചര്യത്തിൽ അവശ്യമരുന്നുകൾ കഴിയുന്നത്ര വില കുറച്ച് പൊതുമേഖലാ സ്ഥാപനങ്ങളിലൂടെ ഉത്പാദിപ്പിച്ച് ആവശ്യക്കാർക്ക് എത്തിച്ചുകൊടുക്കുവാൻ സാങ്കേതികമായി യാതൊരു തടസ്സവും ഇല്ല. ബംഗ്ലാദേശിനെപ്പോലെ മരുന്നുത്പാദനത്തിൽ സാങ്കേതിക അടിത്തറയില്ലാത്ത രാജ്യത്തിനുപോലും ആ രാജ്യത്ത് 1982–ൽ നടപ്പാക്കിയ ഔഷധനയത്തെത്തുടർന്ന് ഔഷധവില ഗണ്യമായി കുറച്ചുകൊണ്ടുവരാൻ കഴിഞ്ഞിട്ടുണ്ട്.

ഇന്ത്യയിലെ ബഹുഭൂരിപക്ഷംവരുന്ന ദരിദ്രരെ ബാധിക്കുന്ന രോഗങ്ങൾ ചികിൽസിക്കാനാവശ്യമായ മരുന്നുകളുടെ വില വർധിപ്പിക്കുവാൻ മരുന്നുകമ്പനികൾക്ക് അനുവാദം നൽകിയതുവഴി ഇന്ത്യൻ ജനതക്കുനേരെ ഗവൺമെൻറ് ഒരു തുറന്ന യുദ്ധപ്രഖ്യാപനം തന്നെ നടത്തിയിരിക്കുകയാണ്. ഭൂരിപക്ഷം ജനങ്ങളും ദാരിദ്ര്യരേഖക്ക് താഴെ കഴിയുന്ന ഇന്ത്യയിൽ ആരോഗ്യം ജനങ്ങളുടെ ജൻമാവകാശം ആണെന്ന് അംഗീകരിച്ചുകൊണ്ട് സൗജന്യമായിത്തന്നെ ആരോഗ്യ സേവനം ജനങ്ങൾക്ക് ഉറപ്പുവരുത്താൻ ഗവൺമെൻറിന് ബാധ്യതയുണ്ട്.

## ജനകീയ ഔഷധനയം പോരാട്ടം ശക്തിപ്പെടുത്തുക

ഹാത്തിക്കമ്മററി ആവശ്യപ്പെട്ടതുപോലെ വിദേശ-നാടൻ കുത്തക മരുന്നുകമ്പനികളെ നിയന്ത്രിച്ചുകൊണ്ടും പൊതുമേഖലാ ഔഷധക്കമ്പനികളെ ശക്തിപ്പെടുത്തിക്കൊണ്ടും മാത്രമേ ഇന്ത്യൻ ഔഷധവ്യവസായം നേരിടുന്ന പ്രതിസന്ധി പരിഹരിക്കാനാവൂ. ഇപ്പോൾ ഉണ്ടായിട്ടുള്ള ഔഷധ വിലവർധന യാദൃച്ഛികവും താൽക്കാലികവുമായ ഒരു പ്രതിഭാസമായി കാണാതെ ജനകീയ ഔഷധനയത്തിനുവേണ്ടിയുള്ള പോരാട്ടം ശക്തിപ്പെടുത്തുകതന്നെ വേണം.

## കേരള ശാസ്ത്രസാഹിത്യ പരിഷത്ത് ആവശ്യപ്പെടുന്നു

* ഔഷധ വില വർധന തടയുക
* അവശ്യമരുന്നുകളുടെ ലഭ്യത വർധിപ്പിക്കുക
* മരുന്നുകമ്പനികളുടെ കൊള്ളലാഭം അവസാനിപ്പിക്കുക
* ഹാത്തിക്കമ്മററി ശുപാർശകൾ നടപ്പിലാക്കുക
* ജനകീയ ഔഷധനയം നടപ്പിലാക്കുക

Printed at Social Scientist Press, Trivandrum Phone: 68502